

വുൾഫ് ഗാങ് പൗളി



യുക്കാവ



എൻ റിക്കൊ ഫെർമി

പഠനങ്ങൾ വഴി ക്വാണ്ടം മണ്ഡലങ്ങളുടെ സൈദ്ധാന്തിക രൂപങ്ങൾ ഉരുത്തിരിഞ്ഞു തുടങ്ങി.

നാൽപ്പതുകളിൽ, വൈദ്യുതകാന്തിക മണ്ഡലങ്ങളുടെ ക്വാണ്ടീകരണത്തെപ്പററി റിച്ചാർഡ് ഫെയ്മാൻ സൈദ്ധാന്തിക പഠനം നടത്തി. വൈദ്യുതകാന്തിക മണ്ഡലങ്ങൾക്കായുള്ള അദ്ദേഹത്തിൻെറ ആപേക്ഷിക ക്വാണ്ടം സിദ്ധാന്തം ക്വാണ്ടം വിദ്യുത്ഗതികം എന്ന പുതിയ ഉപശാഖയുടെ പിറവിക്കു കാരണമായി.

ക്വാണ്ടം ബലതന്ത്ര നിയമങ്ങളുപയോഗിച്ച് മണ്ഡലങ്ങളെ ക്വാണ്ടീകരിക്കുമ്പോൾ ആ മണ്ഡലവുമായി ബന്ധപ്പെട്ട കണികകൾ ലഭിക്കുന്നു. മണ്ഡലത്തിലെ പ്രതിക്രിയകൾ നടക്കുന്നത് ഈ കണങ്ങളുടെ കൈമാററം മുഖേനയായതിനാൽ ഇവയെ "സന്ദേശ കണങ്ങൾ" എന്നുപറയുന്നു. ഈ സന്ദേശ കണങ്ങൾ കല്പിത കണങ്ങളത്രെ! വിചിത്രമെന്നു തോന്നാമെങ്കിലും കല്പിതകണങ്ങളും ഒരു സത്യമാണ്. കൈമാററം നടക്കുന്ന വേളയിൽ യാതൊരുവിധേനയും ഇവയെ കണ്ടെത്താനാവില്ല എന്നതാണ് കല്പിത കണമെന്നു വിളിക്കാൻ കാരണം. എന്നാൽ വേണ്ടത്ര ഊർജ്ജം നല്കുകയാണെങ്കിൽ ഇവ പ്രതിക്രിയാ ശൃംഖലയിൽനിന്നും പുറത്തുചാടുകയും യഥാർത്ഥ കണങ്ങളായി പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു.

ഉദാഹരണത്തിന്, ഫെയ്ൻമാൻെറ സിദ്ധാന്തപ്രകാരം രണ്ട് ഇലക്ട്രോണുകൾ പരസ്പരം വികർഷിക്കുന്നത് "കല്പിത ഫോട്ടോണു"കൾ കാരണമാണ്. ഈ ഫോട്ടോണുകളെ ഒരുകാലത്തും നമുക്ക് നിരീക്ഷിച്ചു കണ്ടെത്താൻ പററില്ല. ഒരു ഇലക്ട്രോണും പോസിട്രോണും പരസ്പരം വിലയിച്ച് ഊർജ്ജമായി മാറുമ്പോൾ, ആ ഊർജ്ജം വഹിച്ചുകൊണ്ട് യഥാർത്ഥ ഫോട്ടോണുകൾ പുറത്തേക്കു വരുന്നു. ഇവയെ നിരീക്ഷിക്കാനും സാധിക്കും.

ന്യൂക്ലിയർ ബലമണ്ഡലങ്ങൾക്കും അവയുടേതായ കണങ്ങളുണ്ട്. പ്രബലബലത്തിൻെറ. സന്ദേശകണം പൈ-മെസോണുകളാണ്. ക്ഷീണബലവാഹകരായി രണ്ടുതരം കണങ്ങളെ കണ്ടെത്തിയിട്ടുണ്ട്. കൈമാറപ്പെടുന്ന കണങ്ങളുടെ എണ്ണത്തിന് ആനുപാതികമായിരിക്കും ബലങ്ങളുടെ തീവ്രത. അതുപോലെ കണത്തിൻെറ പിണ്ഡത്തിനനുസൃതമായിരിക്കും ബലത്തിൻെറ പരിധി. പിണ്ഡം കൂടുന്തോറും പരിധി കുറയും. ന്യൂക്ലിയർ ബലം ചെറിയ പരിധിക്കുള്ളിൽ മാത്രമായി അനുഭവപ്പെടുന്നതിനു കാരണവും ഇതാണ്.

ഗുരുത്വാകർഷണത്തിനു കാരണമാകുന്ന കണങ്ങളാണ് ഗ്രാവിറേറാണുകൾ. അതിനിസ്സാരമായ അളവുകളിൽ മാത്രം ഇവ കൈമാറപ്പെടുന്നതിനാൽ ഗുരുത്വാകർഷണം വളരെ ദുർബലമാണ്. തമോഗർത്തങ്ങൾ പോലുള്ള അതിസാന്ദ്രമായ ഗുരുത്വാകർഷണമേഖലകളിൽ ഗ്രാവിറേറാണുകളുടെ സാന്നിദ്ധ്യം പ്രകടമാകും.

ക്വാണ്ടം മണ്ഡലസിദ്ധാന്തങ്ങളിലെ ഒരുവൻ സംഭവമാണ് എഴുപതുകളിൽ രൂപംകൊണ്ട "ക്വാണ്ടം വർണ്ണഗതികം". ഹഡ്രോണുകൾക്കകത്തെ ക്വാർക്കുകളുടെ പ്രതിക്രിയകളാണ് ഈ ഉപശാഖയുടെ വിഷയം. ക്വാർക്ക് മണ്ഡലത്തിൻെറ ക്വാണ്ടീകൃത കണമാണ് ഗ്ളുവോണുകൾ.

☆ ☆ ☆

പലതരം ബലമണ്ഡലങ്ങളെക്കുറിച്ചുള്ള സിദ്ധാന്തങ്ങൾ വന്നതോടെ അവ തമ്മിലുള്ള ആന്തരബന്ധങ്ങളും ചർച്ചാവിഷയമായി. അങ്ങനെയാണ് ഏകീകരണ സിദ്ധാന്തങ്ങൾ ഉടലെടുക്കുന്നത്.

**ന്യൂക്ലിയർ ഭൗതികം മാനവരാശിക്കു നൽകിയ വിലപ്പെട്ട സംഭാവനയാണ് ആണവ ഊർജ്ജം. ആണവനിലയങ്ങളിലൂടെ ക്വാണ്ടം മെക്കാനിക്സ് ജനങ്ങളുടെ ഇടയിലേക്കിറങ്ങി വന്നുവെന്നുപറയാം.**

ആദ്യത്തെ ഏകീകരണ സിദ്ധാന്തം എന്ന ബഹുമതി മാക്സ്വെല്ലിൻെറ വൈദ്യുത-കാന്തികസിദ്ധാന്തത്തിനാണ്. വൈദ്യുത മണ്ഡലത്തെയും കാന്തികമണ്ഡലത്തെയും ഒരൊററ സത്യമാക്കി മാററുകയായിരുന്നല്ലോ മാക്സ്വെൽ. ഐൻസ്ററീനും ബലങ്ങളുടെ ഏകീകരണത്തിൽ തല്പരനായിരുന്നു. അന്ന് അറിയപ്പെട്ടിരുന്ന അടിസ്ഥാന ബലങ്ങൾ (ഗുരുത്വാകർഷണം, വൈദ്യുത-കാന്തികബലം, പ്രബലബലം, ക്ഷീണബലം ഇവ) ഒരേയൊരു ഏകീകൃത ബലത്തിൻെറ ഭിന്നമുഖങ്ങളാണെന്നദ്ദേഹം വിശ്വസിച്ചു. ഗുരുത്വബലവും മററു ബലങ്ങളും തമ്മിലുള്ള ബന്ധം കണ്ടെത്താൻ ഐൻസ്ററീൻ കിണഞ്ഞു പരിശ്രമിച്ചെങ്കിലും അതു പൂർത്തിയാക്കാൻ കാലം അദ്ദേഹത്തെ അനുവദിച്ചില്ല.

പിന്നീട് അറുപതുകളിൽ അബ്ദുസലാം, വീൻബർഗ്ഗ് ഇവർക്ക് വൈദ്യുത-കാന്തിക ബലത്തെയും ക്ഷീണബലത്തെയും സമന്വയിപ്പിക്കാൻ സാധിച്ചു. ഇതിനു സ്ഥിരീകരണം ലഭിച്ചത് 1979-ൽ അവരെ നോബൽ സമ്മാനാർഹരാക്കി. സലാം-വീൻബർഗ് സിദ്ധാന്തത്തിനുശേഷം ഗുരുത്വാകർഷണമൊഴികെ മററു മൂന്നു ബലങ്ങളെയും ഏകീകരിച്ചുകൊണ്ട് "ബൃഹദ്-ഏകീകരണ സിദ്ധാന്തങ്ങൾ" പലതും സൃഷ്ടിച്ചെടുക്കുകയുണ്ടായി. ഈ ബലങ്ങളുടെ സംയോജനം ഉന്നതോർജ്ജനിലകളിൽ മാത്രമേ നടക്കൂ എന്നുള്ളതിനാൽ ഇവ പരീക്ഷണപരമായി ഇനിയും സ്ഥിരീകരിക്കപ്പെട്ടിട്ടില്ല.

ഗുരുത്വാകർഷണത്തെക്കൂടി ഉൾപ്പെടുത്തിക്കൊണ്ടുള്ള ഏകീകരണ സിദ്ധാന്തങ്ങൾ സൃഷ്ടിച്ചെടുക്കാനുള്ള ശ്രമങ്ങൾ നടന്നുവരുന്നു. ഇതിൽ ഏററവും നവീനമായ സംഭവവികാസമത്രെ ചരടുസിദ്ധാന്തങ്ങൾ. കണികാ ചരടുകളാണു പ്രപഞ്ചത്തിലെ ഏററവും പ്രാഥമിക രൂപങ്ങളെന്ന് ഇവ സിദ്ധാന്തിക്കുന്നു. ചതുർബലങ്ങളുടെയും ഏകീകരണത്തിനു വഴിവയ്ക്കുന്നു ചരടു സിദ്ധാന്തങ്ങൾ.

(തുടരും)



747 1990 Jan 7

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## ഈ തത്ത്വചിന്തകനെ കാണൂ

റുമേനിയയിൽ ജനിച്ച ഈ.എം. കീയോറൻ (E.M. Cioran) പേരുകേട്ട തത്ത്വചിന്തകനാണ്. ഇരുപത്താറു വയസ്സു തൊട്ട് പാരീസിൽ താമസിക്കുന്ന അദ്ദേഹത്തിന് ഇപ്പോൾ എഴുപത്തെട്ടു വയസ്സായി. രാഷ്ട്രാന്തരീയ പ്രശസ്തിയുള്ള അമേരിക്കൻ എഴുത്തുകാരി സൂസൻ സൊണ്ടാഗ് (Susan Sontag, 1933— ) അദ്ദേഹത്തെക്കുറിച്ചു പറഞ്ഞു: "പുതിയ രീതിയിലുള്ള തത്ത്വചിന്താപ്രതിപാദനം. വിശേഷോദ്ദേശകം. (Personal) ചിലപ്പോൾ ആത്മകഥാപരവും. സൂക്തസദൃശം. ഭാവാത്മകം. ക്രമാനുഗതരഹിതം. അതിന്റെ പ്രമാണിമാർ: കിർക്കഗോർ, നീച്ച, വിററ്ഗൻഷ്ടൈൻ. ഇന്നത്തെ രചനയുടെ പാരമ്പര്യത്തിൽപ്പെട്ട പ്രമുഖനാണ് കീയോറൻ." മഹാനായ ഈ തത്ത്വചിന്തകനുമായി 'ന്യൂസ് വീക്കി'ന്റെ ലേഖകൻ നടത്തിയ കൂടിക്കാഴ്ചയുടെ റിപോർട്ട് ആ വാരികയിൽ (ഡിസംബർ 4, 1989) വായിക്കാം. ബൂലവർ സൺഷെർമെനിന് അടുത്തുള്ള കീയോറന്റെ വീട്ടിൽ വച്ചായിരുന്നു കൂടിക്കാഴ്ച. ധിഷണയുടെ സ്ഫുലിംഗങ്ങൾ ഒന്നിനൊന്ന് ഉയരുന്ന മറുപടികളിൽ റുമേനിയൻ നാടകകർത്താവായ **യൊനസ്കൊ (Ionesco) ആം**ഗ്ലോ-ഫ്രഞ്ചെഴുത്തുകാരനായ ബക്കിററ് ഇവരെക്കുറിച്ച് ഉള്ളിലേക്കു കടന്നു ചെല്ലുന്ന അഭിപ്രായങ്ങൾ കാണാം. കീയോറൻ പറയുന്നു: "യൊനസ്കൊ വിദ്യാർത്ഥിയായിരുന്ന കാലം തൊട്ട് എനിക്ക് അദ്ദേഹത്തെ അറിയാം. അദ്ദേഹം എപ്പോഴും മതമെന്ന ആശയത്താൽ പ്രലോഭിപ്പിക്കപ്പെട്ടിരുന്നു; പരിപൂർണ്ണമായ വിധത്തിൽ ഒരിക്കലും മാനസാന്തരപ്പെട്ടി**രുന്നില്ലെങ്കിലും. ഇപ്പോഴാണെങ്കിൽ മരണ ചി**ന്തയാൽ അദ്ദേഹം സമാക്രമിക്കപ്പെടുന്നു. ഇതിനെല്ലാം ഉപരിയായി അദ്ദേഹം ഏറെ ദുഃഖിതനാണ്. അതാണ് യൊനസ്കൊയുടെ രോഗം. അതിൽ നിന്നുതന്നെയാണ് അദ്ദേഹത്തിന്റെ കലയുടെ ഉദ്ഭവവും.. .. സാമുവൽ ബക്കിററിനാകട്ടെ വിവേചനമുണ്ട്; അതിൽ വിജ്ഞാനാംശവും. അദ്ദേഹവും ദുഃഖിക്കുന്നവനാണ്. പക്ഷേ, ബക്കിററ് ആ ദുഃഖത്തെ ജയിച്ചടക്കിയിരിക്കുന്നു. യൊനസ്കൊ അതിനാൽ പൊട്ടിത്തെറിക്കുന്നു. സ്വത്വത്തെസ്സംബന്ധിച്ചിടത്തോളം കടകവിരുദ്ധമായിട്ടാണ് യൊനസ്കൊയുടെയും ബക്കിററിന്റെയും നിലകൾ."

ആത്മഹത്യ കീയോറന്റെ കൃതികളിലെ പ്രധാന വിഷയമല്ലേ എന്നു ലേഖകൻ ചോദിച്ചപ്പോൾ അദ്ദേഹം മറുപടി നല്കി: "ജീവിതത്തെ നിലനിറുത്തുന്നത് നമുക്കെപ്പോഴും അതിൽ നിന്നു രക്ഷപ്പെടാമെന്നതാണ്. നമ്മുടെ ജീവിതത്തിലെ യഥാർത്ഥമായ സ്വാതന്ത്ര്യപ്രക്രിയ ആത്മഹത്യമാത്രം" കീയോറന്റെ 'A Short History of Decay' എന്ന പുസ്തകം മാത്രം ഞാൻ വായിച്ചിട്ടുണ്ട്. യേററ്സ് ടാഗോറിന്റെ 'ഗീതാഞ്ജലി'യുടെ കൈയെഴുത്തുപ്രതി ട്രെയിനിലും ട്രാമിലും ബസ്സിലും സഞ്ചരിക്കുമ്പോൾ കൂടെ കൊണ്ടുപോവുകയും കൂടക്കൂടെ അതു തുറന്നു വായിക്കുകയും അപ്പോഴുണ്ടാകുന്ന വികാരക്ഷോഭം മററുള്ളവർ കാണാതിരിക്കാൻ **വേണ്ടി ആ കൈയെഴുത്തുപ്രതികൊണ്ടു** മുഖം മറയ്ക്കുകയും ചെയ്തുവെന്ന് എഴുതിയിട്ടുണ്ടല്ലോ. അത് ആധ്യാത്മികാനുഭവം **ജനിപ്പിച്ച വികാരപാരവശ്യം. സമീകരിച്ചു** പറയുകയല്ല. അല്പജ്ഞനായ ഞാൻ കീയോറന്റെ ഈ പുസ്തകം കൂടെക്കൊണ്ടു നടന്നു കൂടക്കൂടെ തുറന്നു വായിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ആശയങ്ങളോടു യോജിക്കാതെതന്നെ ഞാൻ അസുലഭാനുഭൂതികളിൽ പതിച്ചിട്ടുണ്ട്. ഒരു ഭാഗമിതാ: I remain stretched out there, and spin out the hours; around me, utensils, objects which suggest suicide, every one. The nail whispers: stick me through your heart, the trickle of blood need not alarm you. The knife insinuates: my blade is infallible; one second's decision and you have triumphed over misery and shame. The window opens of its own accord, creaking in the silence: you share the city's heights with the poor; fling yourself out, my overture is a generous one; in the wink of and eye, you will land on the pavement with the meaning—or the meaninglessness—of life in your grasp...." (Basil Blackwell—Oxford Publication).

## ചോദ്യചിഹ്നം

ജീവിതം ചോദ്യചിഹ്നമായതുകൊണ്ട് സാഹിത്യസൃഷ്ടിയുടെ ഒടുവിലും ചോദ്യചിഹ്നമുണ്ട്. അതാണ് അദ്ഭുതപ്രതീതിക്ക് ഒരു ഹേതു. വി.ആർ. സുധീഷ് കുങ്കുമം വാരികയിൽ എഴുതിയ 'ഛായപടങ്ങൾ' എന്ന കഥയിൽ ചോദ്യചിഹ്നമില്ല, അദ്ഭുതാംശമില്ല. അത് 'ബേന'ലാണുതാനും (സർവസാധാരണം). ലിബിയയിൽ ജോലി നോക്കുന്ന മകന് അയച്ചു കൊടുക്കാൻവേണ്ടി വൃദ്ധദമ്പതികൾ സ്ററുഡിയോയിൽ കയറി ഫോട്ടോ എടുക്കുന്നു. രണ്ടു ദിവസം കഴിഞ്ഞുവരാമെന്ന് അറിയിച്ചിട്ടാണ് അവർ വീട്ടിലേക്കു പോകുന്നത്. പക്ഷേ, വളരെ ദിവസം കഴിഞ്ഞിട്ടും അവർ സ്ററുഡിയോയിൽ എത്തിയില്ല. അങ്ങനെയിരിക്കെ ഒരു ചെറുപ്പക്കാരൻ വന്ന് ഫോട്ടോ വാങ്ങുന്നു. എന്തേ ദമ്പതികൾ വരാത്തത് എന്ന ഫോട്ടോഗ്രാഫറുടെ ചോദ്യത്തിന് അയാൾ മറുപടി പറയുന്നു; ഫോട്ടോ എടുത്ത ദിവസം പട്ടണത്തിലുണ്ടായ ലഹളയിൽപ്പെട്ട് അവർ മരിച്ചു പോയിയെന്ന്. കഥയിൽ സൂചിപ്പിക്കുന്ന വർഗ്ഗീയലഹളയുടെ സ്വാഭാവിക പരിണാമമാണ് വൃദ്ധന്റെയും വൃദ്ധയുടെയും മരണം. പക്ഷേ, ആ പരിണാമം ഹൃദയസ്പർശകമാകണമെങ്കിൽ കലാപത്തിന്റെ നൃശംസതയും തീവ്രതയും കഥാകാരൻ അഭിവ്യഞ്ജിപ്പിച്ചിരിക്കണം. കഥാകാരന്റെ ഭാവനാശൂന്യങ്ങളായ പ്രസ്താവങ്ങളിലും സംഭവ സന്നിവേശങ്ങളിലും ലഹള ചത്തുകിടക്കുകയാണ്, ഭാര്യാഭർത്താക്കന്മാരുടെ ചത്തുകിടപ്പു പോലെ. കഥയ്ക്ക് ഉണ്ടായിരിക്കേണ്ട പിരിമുറുക്കം ഉണ്ടാക്കാനോ അദ്ഭുത പ്രതീതിക്കു ഹേതുവായ പരിപ്രേക്ഷ്യം ആവിഷ്കരിക്കാനോ ചിന്താദരിദ്രനും ഭാവനാദരിദ്രനുമായ കഥാകാരനു കഴിയുന്നില്ല. കുറെ വാക്യങ്ങളുടെ സമാഹാരം മാത്രമാണ് ഇക്കഥ.

'നിങ്ങളുടെ ചോദ്യചിഹ്നം എന്താണ്?' എന്ന് ആരോ ചോദിക്കുന്നതു ഞാൻ കേൾക്കുന്നു. ഞാൻ അതിന് ഉത്തരം നല്കുന്നത് നവീന റഷ്യൻ കഥാകാരനായ **വലൻറൈൻ റാസ്പ്യൂട്ടിന്റെ ഒരു ചെറുകഥ**യുടെ സംഗ്രഹം നല്കിയാണ്. കഥയുടെ പേര് Money for Maria എന്ന്.(Money for Maria—Stories—Raduga Publications, Moscow—Rs. 15/-) ഒരു സ്റ്റോറിന്റെ മാനേജറാണ് മേരിയ. ഓഡിററ് സമയത്ത്

ക്ാഷിൽ ആയിരം റൂബിളിന്റെ കുറവുണ്ടെന്ന് ഇൻസ്പെക്ടർ കണ്ടുപിടിച്ചു. മേറിയയുടെ സത്യസന്ധതയിൽ അയാൾക്കോ ബഹുജന ത്തിനോ സംശയമില്ല. എങ്കിലും കാണാതെ യായ തുക കൂടിയേ തീരൂ. അതുകൊണ്ട് അഞ്ചു ദിവസത്തിനകം സംഖ്യ കൊണ്ടു വരണം അവളെന്നു നിർദ്ദേശമുണ്ടായി. ഇല്ലെങ്കിൽ അഞ്ചുകൊല്ലം ജയിലിൽ കിടക്കേ ണ്ടതായിവരും. മേറിയയും ഭർത്താവും കൂടി പിരിവു നടത്തി നോക്കി. തുച്ഛമായ തുകയേ അവർക്കു കിട്ടിയുള്ളു. ദൂരെ പട്ടണത്തിൽ താമസിക്കുന്ന ബന്ധുവിനോ ട്—ഭർത്താവിന്റെ സഹോദരനോട്—ചോ ദിച്ചു നോക്കാമെന്ന് അവർ തീരുമാനിച്ചു. മേറിയയുടെ ഭർത്താവ്, സഹോദരൻ താമസിക്കുന്ന പട്ടണത്തിലെത്തി. വീടു കണ്ടു പിടിച്ചു. അയാളുടെ മേൽവിലാസമെഴുതിയ നനഞ്ഞ 'കവർ' കീശയിലേക്ക് ഇട്ടു. മുഖത്തു പററിയ മഞ്ഞ് കൈകൊണ്ടു തുടച്ചുകളഞ്ഞു. വാതില്ക്കലേക്കു നടന്നടുത്തു. തട്ടിശ്ശബ്ദമു ണ്ടാക്കി..... ഒരുനിമിഷം കൊണ്ടു വാതിൽ തുറക്കപ്പെടും (പേജ് 132). സഹോദരൻ അയാൾക്കു പണം കൊടുക്കുമോ? കൊടുത്തി ല്ലെങ്കിൽ മേറിയയ്ക്ക് എന്തു പററും? അവൾ കാരാഗൃഹത്തിലാവുകയില്ലേ? അഞ്ചു കൊല്ല ത്തേക്കു ഭർത്താവിനെയും കുഞ്ഞുങ്ങളെയും അവൾക്കു കാണാൻ കഴിയുമോ? ഇങ്ങനെ ഒന്നല്ല, പല ചോദ്യചിഹ്നങ്ങൾ. ഇവ ഇടുന്നതിലാണ് കഥാകാരന്റെ വൈഭവമിരി ക്കുന്നത്.

## അനുബന്ധം

**ക**മ്യൂവിന്റെ The Guest എന്ന ചെറുകഥ ഓർമ്മയിലെത്തുന്നു. കുന്നിൻപുറ ത്തുള്ള ഒരു സ്ക്കൂൾക്കെട്ടിടത്തിൽ ഒരധ്യാ പകൻ താമസിക്കുന്നു. അൾജീരിയൻ യുദ്ധം നടക്കുന്ന കാലം. ഒരു പൊലീസുകാരൻ ഒരറബിയെ അവിടെക്കൊണ്ടുവന്നിട്ട് അധ്യാ പകനോട് പറഞ്ഞു അടുത്ത ദിവസം അയാളെ ഇരുപതുകിലോമീററർ അകലെയുള്ള പൊലീ സ് സ്റേറഷനിൽ കൊണ്ടാക്കണമെന്ന്. അറബി അയാളുടെ 'കസി'നെ കഴുത്തറുത്തു കൊന്നു എന്നതാണ് കുററം. നേരം വെളുത്തു. അധ്യാപകൻ അറബിക്ക് പ്രഭാത ഭക്ഷണം പൊതികെട്ടി കൊടുത്തു. കൂടെ ആയിരം ഫ്രാങ്ക്സും. കുറെ ദൂരം അയാളോടൊരുമിച്ചു നടന്നിട്ട് അയാൾ അറബിയെ അറിയിച്ചു, രണ്ടു മണിക്കൂർ നേരം നടന്നാൽ പൊലീസ് സ്റേറഷനിലെത്തുമെന്ന്. അധ്യാപകൻ തി രിച്ചു സ്ക്കൂൾ കെട്ടിടത്തിലെത്തി. ബ്ളാക്ക് ബോർഡിൽ നാലുവർണ്ണങ്ങളിലുള്ള ചോക്കു കൊണ്ട് നാലു നദികൾ വരച്ചിട്ടുണ്ട്. അവയുടെ മീതെയായി 'നിങ്ങൾ ഞങ്ങളുടെ സഹോദരനെ ഒററിക്കൊടുത്തു. നിങ്ങൾക്ക് ഇതിനു ശിക്ഷ കിട്ടും' എന്നെഴുതിയിരി ക്കുന്നു. കഥ ഇവിടെ തീരുന്നു. അറബി പൊലിസ് സ്റേറഷനിൽ എത്തിയോ? എത്തി യില്ലെങ്കിൽ അയാളെ രക്ഷപ്പെടാൻ അനുവ ദിച്ച അധ്യാപകനു ശിക്ഷ കിട്ടുമോ? ഈ ചോദ്യങ്ങൾക്ക് ഉത്തരങ്ങളില്ല. ചോദ്യങ്ങളായി അവ അവശേഷിക്കുന്നു എന്നതിലാണ് കഥയുടെ കലാത്മകതയിരിക്കുന്നത്. ജീവിത ത്തിന്റെ അനിശ്ചിതത്വം കമ്യൂ അഭിവ്യ ഞ്ജിപ്പിക്കുന്നത് ആ മൗനത്തിലൂടെയാണ്.

## സച്ചിദാനന്ദൻ

**സ**ച്ചിദാനന്ദൻ 'ഇനിയൊന്നു വിശ്രമി ക്കട്ടെ' എന്ന കവിതയിലൂടെ സഹൃദയർക്കു ളവാക്കുന്ന ആഹ്ളാദാനുഭൂതിക്കു ക്ഷണിക സ്വഭാവമല്ല ഉള്ളത്; ശാശ്വത സ്വഭാവമാണ്. ബാഹ്യലോകവും കവിയുടെ ആന്തരലോക വും ജനിപ്പിക്കുന്ന അർത്ഥനകൾക്കു യോജിച്ച വിധത്തിൽ പ്രവർത്തിക്കുകയും അവയ്ക്കു സാക്ഷാത്കാരം വരുത്താൻ ശ്രമിക്കുകയും ചെയ്യുമ്പോൾ തിടുക്കം സ്വാഭാവികമായും ഉണ്ടാകുന്നു. അപ്പോൾ 'സമയമില്ലിപ്പോൾ' എന്നു പറയേണ്ടതായി വരും. ആ ചൊല്ലിൽ തെററുമില്ല. മനുഷ്യന്റെ രക്തചംക്രമണത്തി നുള്ള ലയം യൗവനകാലത്ത് അതിവേഗമാർ ന്നതാണ്. അതിനു ചേരുന്നമട്ടിൽ അതിവേഗ ത്തിലേ പ്രവർത്തിക്കാനാവൂ. പ്രവർത്തന ങ്ങളോ? നിരവധി. 'സമയമില്ലിപ്പോൾ' എന്നു പറഞ്ഞില്ലെങ്കിലേ അദ്ഭുതപ്പെടാനുള്ളു.

കാലം കഴിയുമ്പോൾ അതിവേഗമുള്ള ലയം മന്ദഗതിയാർജ്ജിക്കുന്നു. അപ്പോൾ തിടുക്കമില്ല. യൗവനകാലത്തെ മനുഷ്യന് എത്ര മനുഷ്യത്വമുണ്ടായിരുന്നോ അതിന്റെ ആയിരമിരട്ടി മനുഷ്യത്വം വാർദ്ധക്യകാല ത്തുണ്ടാകുന്നു. ആ കാലയളവിൽ തിടുക്കമില്ല. പ്രകൃതിസൗന്ദര്യംപോലും ആസ്വദിക്കാൻ അയാൾ സമയം കണ്ടെത്തുന്നു. ജീവിതാരംഭ ത്തിൽ അനലസനായി കഴിഞ്ഞുകൂടിയ മനു ഷ്യൻ അതിന്റെ പര്യവസാനത്തിൽ അലസ നായി മാറുന്നുവെന്നു തോന്നും. പക്ഷേ, ആ ആലസ്യം ദോഷസ്വഭാവമുള്ളതല്ല. അവന്റെ സത്ത കൂടുതൽ പ്രകാശിക്കുന്നത് അപ്പോ ഴാണ്.

സച്ചിദാനന്ദന്റെ മനോഹരമായ കാവ്യം വായിച്ചപ്പോൾ ഇങ്ങനെയൊക്കെയാണ് എ നിക്കു എഴുതാൻ തോന്നിയത്. യഥാർത്ഥ മായ കവിതാഹൃദയത്തിന്റെ സ്പന്ദനം ഈ കാവ്യത്തിലെ ഓരോ വരിയിലുമുണ്ട്.

**'അചരങ്ങൾ തൻ ഹിരണ്മയീ മൂക ഭാഷയിൽ**
പ്രിയഭൂമി മൂളുന്ന പാട്ടു കേൾക്കട്ടെ ഞാൻ!
വരികയായ് ഞാൻ, വഴിയരികിലെനി ക്കായി
വിരിയുക വീണ്ടുമെൻ പൂക്കളേ ഞാൻ വരാം'

ഈ വരികളിൽ മലയാള കവിതയുടെ ശക്തിയും സൗന്ദര്യവും ഞാൻ കാണുന്നു.

## പരകീയ സൂക്തങ്ങൾ

**1) ബാ**ങ്ക് മാനേജർ ചീത്തക്കവിത യെഴുതിയാൽ രക്ഷപ്പെടും; കവി കള്ളച്ചെക്ക് എഴുതിയാൽ?

2) 'എന്റെ പതിനെട്ടാമത്തെ ജന്മദിനാ ഘോഷത്തിന് നിങ്ങൾ വരുമോ?' 'ഇല്ല. അഞ്ചു കൊല്ലം മുൻപ് ഞാനതിനു വന്നു കഴിഞ്ഞു.'

3) ഞാനിന്നലെ എന്റെ ഭാര്യയെ 'മേരി' എന്നു വിളിച്ചു. അവൾ അതുകേട്ട് ആകുലാവ സ്ഥയിലായി. കാരണം അവളുടെ പേരു സൂസനെന്നാണ്.

4) ഡോക്ടർ, കണ്ണിൽ ഞാൻ മരുന്നൊഴി ക്കേണ്ടത് ആഹാരത്തിനുമുൻപോ അതോ പിൻപോ?

5) എന്റെ വീട്ടിലുള്ളതു വളരെപ്പഴയമരസ്സാ മാനങ്ങളാണ്. അവയ്ക്കു യോജിച്ച ഭാര്യയും.

6) വിവാഹം കഴിഞ്ഞവനെ ആഹ്ളാദിക്കു ന്നവനായി കാണുന്ന നമുക്ക് അദ്ഭുതം; അതെന്തു കൊണ്ടാണെന്ന്.

7) വർത്തമാനപ്പത്രത്തിൽ പേരു വരണമെ ങ്കിൽ പത്രം വായിച്ചുകൊണ്ടു റോഡിനു കുറുകെ നടന്നാൽ മതി.

8) ഇന്നു പ്രസിഡൻറ്; നാളെ പോസ്ററ് സ്ററാമ്പ്.

9) നല്ല ക്ഷമയുണ്ട് അയാൾക്ക്. ഡയൽ ടോണിനു വേണ്ടി അയാൾ കാത്തു നില്ക്കും.

10) ടി.വി. സെററ് കാരണം എനിക്കു പണച്ചെലവ്. ഓരോ തവണ അത് അടച്ചു വയ്ക്കാനും മകനു പണം കൊടുക്കേണ്ടിയി രിക്കുന്നു.

(Leopold Fechtner സമാഹരിച്ച ഗ്രന്ഥ ത്തിൽനിന്നാണ് എല്ലാം).

## സംസ്കാരാഭാസം

**'മോ**ണ്യുമെൻറൽ വർക്ക്'—മഹനീ യമായ കൃതി എന്ന് എല്ലാവരും വാഴ്ത്തുന്ന സാർത്രിന്റെ Critique of Dialectical Reason ഞാൻ പല തവണ വായിക്കാൻ ശ്രമിച്ചിട്ടുണ്ട്. കാര്യങ്ങൾ പൂർണ്ണമായി മനസ്സിലാക്കാൻ കഴിയാതെ പുസ്തകം താഴെ വയ്ക്കുകയാണ് പതിവ്. എങ്കിലും ചില വസ്തുതകൾ മനസ്സിലാക്കാതെയിരുന്നിട്ടുമില്ല. അവയിലൊ ന്നാണ് 'റേഡിയോ ബ്രോഡ് കാസ്ററ്' എന്ന അദ്ധ്യായത്തിൽ പറയുന്ന കാര്യം. അത് നമ്മുടെ ടെലിവിഷൻ പരിപാടികൾക്കും ചേരും. സാർത്ര് എഴുതുന്നു: ഞാനൊരു പ്രക്ഷേപണം കേൾക്കുമ്പോൾ പ്രക്ഷേ പണം നടത്തുന്നവനും ഞാനും തമ്മിലുള്ള ബന്ധം മാനുഷികമല്ല. എന്തു പറയുന്നുവോ അതിനോട് എനിക്കുള്ള ബന്ധം ഫലത്തിൽ ജഡത്വമാണ്..... ഈ ജഡത്വം വളരെ വർഷങ്ങൾകൊണ്ട് എല്ലാത്തലങ്ങളിലും വിക സിക്കുന്നു. ഒരളവുവരെ അതിനെ തടയുകയും ചെയ്യാം. എനിക്ക് എഴുതാം, പ്രതിഷേധിക്കാം, സമ്മതിച്ചു കൊടുക്കാം, അഭിനന്ദിക്കാം, ഭീഷണിപ്പെടുത്താം, അങ്ങനെ പലതും. പക്ഷേ, ഇവയ്ക്കു പ്രയോജനമുണ്ടാകണ മെങ്കിൽ എന്നെ അറിയാത്ത ഭൂരിപക്ഷമാളു കൾ (അല്ലെങ്കിൽ പരിഗണനാർഹമായ ന്യൂന പക്ഷമാളുകളെങ്കിലും) അതുപോലെ പ്രവർ ത്തിച്ചേമതിയാവൂ. അങ്ങനെ ഇക്കാര്യത്തിൽ പാരസ്പര്യം (reciprocity) ഒററശ്ശബ്ദമായി ഉയരണം. കൂടാതെ റേഡിയോ നിലയങ്ങൾ സർക്കാരിന്റെ വീക്ഷണഗതിയോ മുതലാളി മാരുടെ വിഭാഗത്തിന്റെ സവിശേഷ താൽപ ര്യങ്ങളോ ആണ് പ്രത്യക്ഷീകരിക്കുന്നത്. അതിനാൽ ശ്രോതാക്കളുടെ പ്രവർത്തന ങ്ങൾക്ക് ഒരു ഫലവുമില്ലാതെയാവുന്നു''

സ്വതന്ത്രമായ തർജ്ജ്മ. പുറം 271. Verso Edition).

സാർത്ര് practico-inert എന്നും pure inertia എന്നും വിളിക്കുന്നതു തന്നെയാണ് നമ്മുടെ ടെലിവിഷൻ. യഥാർത്ഥമായ സാമൂഹികാവസ്ഥയുടെ പ്രതിഫലനമല്ല അത്. അയഥാർത്ഥവും കൃത്രിമവുമായ ഒരു സമുദായമാണ് ടെലിവിഷനിലൂടെ ആവിഷ്കരിക്കപ്പെടുക. അത് ദ്രഷ്ടാക്കൾക്ക് അനഭിലഷണീയമായ മാനസികനില ഉണ്ടാക്കുന്നു. സംസ്കാരത്തിനു ലോപം സംഭവിപ്പിച്ചുകൊണ്ടിരിക്കുന്നു ടെലിവിഷൻ. പലപ്പോഴും അത് ഒബ്സീനിററിയിലേക്ക്—ആഭാസതരത്തിലേക്ക്—ചെല്ലുന്നു. കുറെമാസം മുൻപ് ഞാനും പേരക്കുട്ടികളുമൊരുമിച്ചു ടെലിവിഷൻ കാണുകയായിരുന്നു. സിനിമയിലെ നായകൻ നായികയെ നോക്കി ചുണ്ടുകൾ തെല്ലു നീട്ടി ശബ്ദം കേൾപ്പിക്കാതെ 'ഉമ്മ തരൂ' എന്നു ആംഗ്യം കാണിച്ചു. അവൾ കൊഞ്ചി ങ്ഹു എന്നു പറഞ്ഞു. ഞാൻ എഴുന്നേററുപോയി. നമ്മുടെ ടെലിവിഷൻ പൊള്ളയായ സംസ്കാരത്തെ കാണിക്കുന്നു; അല്ലെങ്കിൽ ആഭാസതരത്തെ. സമുദായവും സംസ്കാരവും മൂല്യവും ഇതിൽ മരിക്കുന്നു. തിരുനല്ലൂർ കരുണാകരൻ ആകാശവാണിയെയും ദൂരദർശനെയും കുറിച്ചു ജനയുഗം വാരികയിൽ എഴുതിയിട്ടുള്ളത് വായിച്ചു നോക്കാൻ ഞാൻ വായനക്കാരോട് അപേക്ഷിക്കുന്നു.

## ചോദ്യം, ഉത്തരം

"നിങ്ങൾ ചങ്ങമ്പുഴ കവിത ചൊല്ലുന്നതു കേട്ടിട്ടുണ്ടോ?"

"കേട്ടിട്ടുണ്ട്. പല തവണ. ഓരോ തവണ കേൾക്കുമ്പോഴും ഇനിയിതു കേൾക്കാനിടവരുതേ എന്നാഗ്രഹിച്ചിട്ടുണ്ട്."

"കവി കളിൽ നന്നായി പ്രസംഗിക്കുന്നതാര്?"

"ജി. ശങ്കരക്കുറുപ്പിൻെറ പ്രഭാഷണം ഭാവാത്മക സ്ഫോടനമാണ്. വയലാർ രാമവർമ്മയുടേത് അർത്ഥരഹിതങ്ങളായ വാക്യങ്ങളുടെ പെരുവെള്ളപ്പാച്ചിലാണ്. വൈലോപ്പിള്ളിയുടെ പ്രഭാഷണം കൊച്ചുകുട്ടികൾ കൊഞ്ചുന്നതുപോലിരിക്കും. ഒ.എൻ.വി. കുറുപ്പിൻെറ പ്രഭാഷണം സുന്ദരമാണ്."

"നിങ്ങൾ കള്ളം പറയാറുണ്ടോ?"

"ഉണ്ട്, സാഹിത്യവാരഫലത്തിൽ ഇല്ല. 1969-തൊട്ടാണ് ഇതെഴുതിത്തുടങ്ങിയത്. മൂല്യനിർണ്ണയം തെററിപ്പോയിരിക്കാം. പക്ഷേ, അറിഞ്ഞുകൊണ്ട് അതിനുശേഷം കള്ളം പറഞ്ഞിട്ടില്ല ഈ ലേഖനപരമ്പരയിൽ. 1969-നുമുൻപ് സാഹിത്യനിരൂപണത്തിൽ അസത്യം ആവിഷ്കരിച്ചിട്ടുണ്ട്."

"സ്ത്രീകൾക്കു നാവെന്തിനു കൊടുത്തു ഈശ്വരൻ?"

"വയസ്സിനെസ്സംബന്ധിച്ച് കള്ളം മാത്രം പറയാൻ."

"ഔചിത്യമില്ലായ്മയെന്നാൽ?"

"പി. കുഞ്ഞിരാമൻനായർക്കു കാവ്യം എവിടെ നിറുത്തണമെന്ന് അറിഞ്ഞുകൂടാ. ചില പ്രഭാഷകർക്കു പ്രഭാഷണം എവിടെവച്ച് അവസാനിപ്പിക്കണമെന്ന് അറിഞ്ഞുകൂടാ. ചിലർക്ക് വീട്ടിൽ വന്നാൽ എപ്പോൾ തിരിച്ചു പോകണമെന്ന് അറിഞ്ഞുകൂടാ. സ്ത്രീകൾക്കു ടെലിഫോൺ സംസാരം അവസാനിപ്പിക്കാൻ അറിഞ്ഞേകൂടാ. ഇതൊക്കെയാണ് ഔചിത്യഭംഗം."

"ആകുലാവസ്ഥ എപ്പോൾ?"

"ഭർത്താവില്ലാതെ പോകുമ്പോൾ നമ്മെ തടഞ്ഞുനിറുത്തി വാതോരാതെ സംസാരിക്കുന്നവൾ ഭർത്താവുമൊരുമിച്ചു പോകുമ്പോൾ നമ്മളെ കണ്ടില്ലെന്നു ഭാവിക്കുമ്പോൾ ഉണ്ടാകുന്ന അവസ്ഥ."

"ബേക്കറിയിൽ നിന്നുവാങ്ങുന്ന ഉപ്പേരി, കെയ്ക്ക് ഇവയെക്കുറിച്ച് എന്തു പറയുന്നു?"

"ഒന്നാന്തരം. കൂടിവന്നാൽ ഒരുമാസത്തെ പഴക്കമേ കാണൂ."

"ഓട്ടോറിക്ഷയിൽ കാണാമല്ലോ നിങ്ങളെ എപ്പോഴും. എന്താ അത്രയ്ക്കു സുഖമോ?"

"അതെ. ഇറങ്ങേണ്ടിടത്ത് ഇറങ്ങി മീററർ നോക്കുമ്പോൾ ഏഴുരൂപ പത്തു പൈസ. പത്തുരൂപ കൊടുത്താൽ രണ്ടുരൂപയേ തിരിച്ചു തരൂ. തൊണ്ണൂറു പൈസ കീശയിലിട്ട് അതിനു വൈരൂപ്യം വരുത്താതിരിക്കാൻ ഡ്രൈവർ എന്നെ സഹായിക്കുന്നില്ലേ? അത് ഒരുവിധത്തിൽ സുഖമല്ലേ?"

"ഭർത്താവു പറയുന്നത് മുഴുവനും ഭാര്യ ശ്രദ്ധിച്ചു കേൾക്കുന്നത് എപ്പോൾ?"

"ഇതിൽ ആരെയും കുററപ്പെടുത്തരുത്. ഭർത്താവും ഭാര്യയും ഒരുമിച്ചു അമ്പലത്തിലോ സിനിമയ്ക്കോ പോകുമ്പോൾ അവൾ പലതും പറയും. പക്ഷേ, അയാൾ ഒന്നും ശ്രദ്ധിക്കില്ല. അയാൾ എന്തെങ്കിലും പറഞ്ഞാൽ അവളും ശ്രദ്ധിക്കില്ല. പക്ഷേ, ഓഫീസിലെ സഹപ്രവർത്തകയായ ചെറുപ്പക്കാരിയെക്കണ്ട് അയാൾ എന്തെങ്കിലും സംസാരിച്ചാൽ ററെയ്പ്പിലെന്നപോലെ അതു മുഴുവൻ അവൾ തലച്ചോറിൽ എടുക്കും. ഇല്ലാത്തതും റെക്കോർഡ് ചെയ്യും. ചെറുപ്പക്കാരി പൊയ്ക്കഴിയുമ്പോൾ 'ആരിത്?' എന്ന് അസഹിഷ്ണതയോടെ അവൾ ചോദിക്കും. ഭാര്യ റോഡിൽ വച്ചു കണ്ട യുവാവിനോടു സംസാരിക്കാൻ തുടങ്ങിയാൽ ഭർത്താവ് ആ സംസാരം കേൾക്കാൻ വയ്യാത്ത വിധത്തിൽ ദൂരെ മാറിനില്ക്കുകയേയുള്ളു. അയാളാരെന്നു ചോദിക്കുക പോലുമില്ല."

## സത്യജിത് റേ

"ശാന്തവും എന്നാൽ ആഴത്തിലുള്ളതുമായ നിരീക്ഷണം, ധാരണ, മനുഷ്യരാശിയോടുള്ള സ്നേഹം ഈ സവിശേഷതകളാർന്ന അദ്ദേഹത്തിൻെറ (സത്യജിത്റേയുടെ) എല്ലാ ചലച്ചിത്രങ്ങളും എൻെറ മനസ്സിൽ എന്തെന്നില്ലാത്തവിധം പതിഞ്ഞിട്ടുണ്ട്. മി. റേ ഒരദ്ഭുതപുരുഷനാണ്, ബഹുമാന്യനാണ്. ചലച്ചിത്ര വ്യവസായത്തിലെ ഭീമാകാരനാണ് അദ്ദേഹം"—ഇതു പറഞ്ഞത് വിശ്വവിഖ്യാതനായ സംവിധായകൻ ആക്കീറാ കൂറോസാവയാണ്. ഈ പ്രസ്താവനയെ പ്രതിപദം പ്രത്യക്ഷരം സാർത്ഥകമാക്കുന്ന ജീവചരിത്രമാണ് ആൻഡ്രൂ റോബിൻസൺ എഴുതിയ Satyajit Ray—The Inner Eye (—Andre Deutsch—£ 17 = 95 Special Price £ 10). Prodigious personality—അദ്ഭുതകരമായ സിദ്ധികളുള്ള വ്യക്തി—എന്നു വി.എസ്. നയ്പോൾ വാഴ്ത്തിയ സത്യജിത് റേ കലാകാരനായി, സംവിധായകനായി, ഗാനരചയിതാവായി, സാഹിത്യകാരനായി ഈ ഗ്രന്ഥത്തിൻെറ അതിവെണ്മയാർന്ന പുറങ്ങളിലെ കറുത്ത അക്ഷരങ്ങളിൽനിന്ന് ഉയർന്നുവരുന്നു. പുസ്തകത്തിൻെറ 346 പുറങ്ങളും വായിച്ചു തീരുമ്പോൾ Apu Trilogy, The Music Room, Charulata, Days and Nights in the forest, Distant Thunder, The Chess Players, The Home and the World, Ganasatru (An Enemy of the People—1989) ഈ വിഖ്യാതങ്ങളായ ചലച്ചിത്രങ്ങളുടെ നിർമ്മാതാവ് അദ്ദേഹത്തിൻെറ അസുലഭ പ്രതിഭയോടെ നമ്മെ നോക്കി പുഞ്ചിരിതൂകുന്നു. ക്ളാസ്സിക്കായ Pather Panchali-ഇൽ നിന്ന് മറെറാരു ക്ളാസ്സിക്കായ Ganasatru-വിലേക്കുള്ള പ്രതിഭയുടെ വികാസം നമ്മൾ ദർശിക്കുന്നു.

ഏതു പ്രതിഭാശാലിയെയും നിന്ദിക്കാൻ ആളുണ്ടാകുമല്ലോ. സത്യജിത് റേയെ നിന്ദിച്ച ചിലരിൽ അദ്വിതീയയായിരുന്നു നർഗ്ഗീസ്. കേൾക്കുക:

ചോദ്യകർത്താവ്: പ്രഖ്യാതനായ സംവിധായകൻ റേ അതെന്തിനു ചെയ്യണം? [ദരിദ്രമായ ഇന്ത്യയെ ചിത്രീകരിച്ചു വിദേശത്തുള്ളവരെ കാണിക്കുന്നതിനെക്കുറിച്ചാണ് ചോദ്യം—ലേഖകൻ]

നർഗ്ഗീസ്: അവാർഡുകൾ നേടാൻ. അദ്ദേഹത്തിൻെറ ചിത്രങ്ങൾ വാണിജ്യപരങ്ങളായി വിജയം പ്രാപിക്കുന്നില്ല. അവയ്ക്കു അവാർഡുകൾ കിട്ടുന്നേയുള്ളു.

ചോ: റേ എന്തു ചെയ്യണമെന്നാണ് നിങ്ങൾ പ്രതീക്ഷിക്കുന്നത്?

നർഗ്ഗീസ്: ഇന്ത്യയുടെ ദാരിദ്ര്യമാണ് റേ വിദേശത്ത് എടുത്തു കാണിക്കുന്നതെങ്കിൽ അദ്ദേഹം ആധുനിക ഇന്ത്യയെയും പ്രദർശിപ്പിക്കണം.

നർഗ്ഗീസിൻെറ ഈ ശകാരം പ്രതിഷേധം ക്ഷണിച്ചു വരുത്തി. ബോംബെയിലെ ഹിന്ദി ചിത്രങ്ങളിൽ കള്ളക്കടത്തുകാരും കള്ളന്മാരും കൊലപാതകികളും ക്യാബറേ നർത്തകികളും ബലാൽസംഗക്കാരും മാത്രമല്ലേ ഉള്ളത് എന്നു നർഗ്ഗീസിനോടു പലരും ചോദിച്ചു. റേ അവരോടു മറുപടി പറഞ്ഞില്ലെങ്കിലും സാർവലൗകിയ സംസ്കാരത്തിൻെറ സ്തോതാവാണ് താനെന്ന് നയ്പോളിനെ അറിയിച്ചു. I never had the feeling of grappling with an alien culture when reading European literature, or looking at European Painting or listening to western music, whether classical or popular. സത്യജിത് റേ ഭാരതീയൻ മാത്രമല്ല, വിശ്വപൗരനും കൂടിയാണെന്ന് ഈ പ്രസ്താവം തെളിയിക്കുന്നു. വിശ്വപൗരനും പ്രതിഭാശാലിയുമായ റേയെ കാണാൻ കൗതുകമുള്ളവർക്ക് ഇതിനെക്കാൾ നല്ല പുസ്തകം വേറെ കിട്ടാനില്ല. മനോഹര

ങ്ങളായ ചിത്രങ്ങൾ ഇതിന്റെ കമനീയത കൂട്ടുന്നു.

## അനുബന്ധം

**അ**നുഗൃഹീതർ മററുള്ളവരുടെ പ്രാഗല്ഭ്യത്തെ അംഗീകരിക്കുന്നതിൽ സന്തോഷമുള്ളവരായിരിക്കും. ശ്യാം ബെനഗൽ, അടൂർ ഗോപാലകൃഷ്ണൻ, ജി. അരവിന്ദൻ ഇവരെക്കുറിച്ച് റേ പറയുന്നു: "What sets these film-makers apart from the commercial 'All-India' ones is a preoccupation with serious, rooted subjects put across with an imaginative use of modest resources (Page 333).

## നിരീക്ഷണങ്ങൾ, സംഭവങ്ങൾ

**1) മോ**ട്ടോർ ബൈക്ക് പെട്രോൾ ഒഴിക്കാൻവേണ്ടി നിറുത്തിയിട്ട് യുവാവ് അതിൽനിന്ന് ഇറങ്ങിനിന്നു വടിപോലെ. പെട്രോൾ എത്ര എന്നു ചോദിക്കുന്ന ആളിനു മറുപടി നല്കാതെ ട്രൗസർ പോക്കററിൽ നിന്ന് ചീപ്പെടുത്തു തല കോതി. അതോടെ അയാളുടെ വൈരൂപ്യം ഇരട്ടിയായി. സുന്ദരന്മാർക്കു മുടി എങ്ങനെ കിടന്നാലും കുഴപ്പമില്ല. അവർക്കു തലമുടി ചീകേണ്ടതുമില്ല.

2) റേഡിയോയിലെ വാർത്തവായിക്കലാണ് ടെലിവിഷനിലെ വാർത്ത വായിക്കലിനെക്കാൾ ഭേദം. കാരണമുണ്ട്. റേഡിയോയിലെ ന്യൂസ്-റീഡേഴ്സ് ന്യൂസിലാണ് ശ്രദ്ധിക്കുക. ടെലിവിഷനിൽ പ്രത്യക്ഷപ്പെടുന്നവർ തങ്ങളെ ആളുകൾ എങ്ങനെ കാണുമെന്നു ആലോചിച്ച് പരിഭ്രാന്തരാകുന്നു. ആ വികാരം അവരുടെ മുഖത്തു കാണാം.

3) തിരുവനന്തപുരത്ത് എൽ.എം.എസ്. പള്ളി ഇരിക്കുന്നതിനടുത്ത് ഒരു പ്രൈമറി സ്ക്കൂൾ ഉണ്ടായിരുന്നു. (ഇപ്പോഴും ഉണ്ടോ എന്നറിയില്ല) ഞാൻ അവിടത്തെ വിദ്യാർത്ഥിയായിരുന്നു. അക്കാലത്തെ അധ്യാപകർ എന്നെക്കൊണ്ടു കുരിശു വരപ്പിക്കുമായിരുന്നു നെഞ്ചിൽ. ബൈബിൾ വായിപ്പിക്കുമായിരുന്നു. പ്രത്യേക സമയത്താണ് ഇതു നടന്നിരുന്നത്. അതുകൊണ്ട് ഞാനും ചങ്ങാതിയുംകൂടി തൊട്ടടുത്തുള്ള മൃഗശാലയിലെ പുൽത്തകിടിയിൽ ചെന്നു ഇരിക്കുമായിരുന്നു. ഒരുദിവസം അവിടെയിരുന്നപ്പോൾ മൃഗശാലയിലെ ജോലിക്കാരനായ ഒററക്കൈയൻ ഞങ്ങളുടെ നേർക്കുവന്നു. കൈ എങ്ങനെ നഷ്ടപ്പെട്ടു എന്നു ഞങ്ങൾ അയാളോടു ചോദിച്ചു. മറുപടി ഇങ്ങനെ: "എനിക്ക് ഇവിടത്തെ കടുവകളുടെ പല്ലു തേച്ചു കൊടുക്കലാണ് ജോലി. ഒരുദിവസം ഒരു കടുവ എന്റെ കൈ കടിച്ചെടുത്തു." ഞങ്ങളതു വിശ്വസിച്ചു. ഇപ്പോൾ ഞാൻ കവികളുടെയും കഥാകാരന്മാരുടെയും കൈകൾ കടിച്ചെടുക്കുന്നു. അവർ എന്റെ കൈയും കടിച്ചുമുറിക്കാൻ വരുന്നു. അങ്ങോട്ടുമിങ്ങോട്ടും പല്ലുതേച്ചു കൊടുക്കുന്നില്ല എന്നൊരു വ്യത്യാസമേയുള്ളു.

4) കുമാരനാശാൻ ചിന്നസ്വാമിയായി നടന്നകാലത്ത് ശ്രീനാരായണന്റെ പിറകിൽ നിന്നെടുത്ത ഒരു ഫോട്ടോ എന്റെ വീട്ടിലുണ്ട്.




മഹാകവിയുടെ പുത്രൻ പ്രഭാകരൻ തന്നതാണ് അതെനിക്ക്. ആശാൻ ളോഹ പോലെ ഒരുടുപ്പാണ് ഇട്ടിരിക്കുന്നത്. ശ്രദ്ധിച്ചു നോക്കിയില്ലെങ്കിൽ സ്ത്രീയാണോ നില്ക്കുന്നതെന്നു സംശയം തോന്നും. എന്നെ ബഹുമാനിക്കുന്ന ഒരു ശിഷ്യൻ കൂടക്കൂടെ എന്റെ വീട്ടിൽവരും. അദ്ദേഹം ആദ്യമായി ആ ഫോട്ടോ കണ്ടയുടനെ അതിന്റെ മുൻപിൽ ചെന്ന് കൈകൂപ്പി നിന്നു തെല്ലുനേരം. എന്നിട്ട് തിരിഞ്ഞു എന്നോടു പറഞ്ഞു: "സാറിന്റെ അച്ഛനമ്മമാരുടെ പടമെങ്കിലും കാണാൻ ഭാഗ്യമുണ്ടായല്ലോ എനിക്ക്."

## രാജാറാവു

**സാ**ഹിത്യനിരൂപണത്തിൽ എന്റെ ഗുരുനാഥൻ ഇററലിയിലെ ബനിഡറേറാ ക്രോചെയാണ്. കവിതാസിദ്ധിയുള്ളവർ ഗദ്യമെഴുതിയാലും പദ്യമെഴുതിയാലും അതു കവിതയായിരിക്കുമെന്നാണ് അദ്ദേഹം പറയുന്നത്. നോവലിൽ, ചെറുകഥയിൽ കവിതയില്ലെങ്കിൽ അതു കലാസൃഷ്ടിയല്ല. സൗന്ദര്യം സൃഷ്ടിക്കുന്ന ആവിഷ്കാരമാണ് കല അല്ലെങ്കിൽ സാഹിത്യം. ഈ മാനദണ്ഡം വച്ചു നോക്കുമ്പോൾ രാജാറാവുവിന്റെ ചെറുകഥ (From the Banks of the Ganga—Illustrated weekly—Dec. 10—16) കലയുടെ മണ്ഡലത്തിൽ പ്രവേശിക്കുന്നില്ലെന്ന് പറയേണ്ടതായിവരും. ഭീം, രൂപവതി ഈ രണ്ടു തത്തകൾ കാശിയിലെ ഒരു വേപ്പുമരത്തിന്റെ കൊമ്പിൽ പാർത്തിരുന്നുവത്രേ. ആധ്യാത്മികതയുടെ പ്രതീകങ്ങളായിട്ടാണ് ഈ പക്ഷികളെ രാജാറാവു ചിത്രീകരിക്കുന്നത്. പക്ഷികൾ അവയുടെ കഴിഞ്ഞ ജന്മത്തിൽ രാജകുമാരിയും അവളുടെ തോഴിയുമായിരുന്നു. ഭീം പട്ടടയിൽ വീണു മരിക്കുമ്പോൾ, രൂപവതി സന്ന്യാസിനിയായിത്തന്നെ കഴിഞ്ഞുകൂടുമ്പോൾ കഥ പര്യവസാനത്തിലെത്തുന്നു.

വിരസമായ ഒരു അലിഗറിയാണ്—ലാക്ഷണിക കഥയാണിത്. സൂചകപദങ്ങൾ രാജാറാവു നല്കാത്തതുകൊണ്ട് അലിഗറിയുടെ പിന്നിലുള്ള ആശയമെന്തെന്നു വ്യക്തമല്ല. സിംബലിസം അർത്ഥാന്തരങ്ങൾ ജനിപ്പിക്കുന്നതിനാൽ ആലോചനാമൃതമായിരിക്കും. അലിഗറിയിൽ ഒരു ആശയത്തിനു പകരം ഒരു പ്രതീകം വയ്ക്കുകയാണ് പതിവ്. പ്രതീകത്തിലൂടെ ആ ആശയം മനസ്സിലാക്കിയാൽ മനസ്സിന്റെ വ്യാപാരം അവസാനിക്കുന്നു. അതോടെ രചനയിലുള്ള താൽപര്യവും ഇല്ലാതാവുന്നു. രാമൻ വരുന്നതുകണ്ടിട്ട് 'അതാ സിംഹം വരുന്നു' എന്നാരെങ്കിലും പറഞ്ഞാൽ അതുവരെ ആളിനെ കാണാത്ത ശ്രോതാവിന് അമ്പരപ്പ് ഉണ്ടാകുന്നു. വീര്യം, ശക്തി, ധൈര്യം ഇവയുള്ള രാമനെയാണ് സിംഹമാക്കിയതെന്നു ശ്രോതാവ് ഗ്രഹിക്കുമ്പോൾ അമ്പരപ്പ് മാറുന്നു, താൽപര്യവും നശിക്കുന്നു. ഇതിൽക്കവിഞ്ഞ് അലിഗറിയിൽ ഒന്നുമില്ല. രാജാറാവുവിന്റെ രചനാരീതിയിൽ നിന്ന് ആശയം ഊഹിക്കാൻ വയ്യ. അതിനാൽ ബുദ്ധിക്കു ക്ളേശവും അതിന്റെ ഫലമായ ശരീരക്ളമവും മാത്രമേ ഇവിടെ ഉള്ളു. വിഷയത്തെ ഭാവനാത്മകമായി സ്ഫുടീകരിക്കുകയാണ് സിംബലിസത്തിന്റെ കൃത്യം. അലിഗറിയിൽ ഭാവനയില്ല. അത് ആശയപ്രതിപാദനം മാത്രമേ നിർവ്വഹിക്കുന്നുള്ളു. ഇലസ്ട്രേററഡ് വീക്ക്ലിയിൽ എടുത്തുചേർത്തതും പത്രാധിപർ absorbing എന്നു വിശേഷിപ്പിച്ചതുമായ ഇക്കഥ ഉൾക്കൊള്ളുന്ന On the Ganga Ghat എന്ന രാജാറാവുവിന്റെ പുസ്തകം (Vision Books—Rs. 95) ഞാൻ വായിച്ചു. വിരസമായ ഗ്രന്ഥമാണത്. ഇതിന്റെ കെങ്കേമങ്ങളായ റെവ്യൂകൾ ചില പത്രങ്ങളിൽ കണ്ടു. ഇന്ത്യയിലെ പത്രങ്ങളിൽ വരുന്ന നിരൂപണങ്ങൾ പ്രസാധകരെ വേദനിപ്പിക്കാത്തവയാണെന്ന 'സത്യത്തിൽ സത്യം' ഞാൻ സവിനയം ചൂണ്ടിക്കാണിക്കട്ടെ.

☆ ☆ ☆

ഇനിപ്പറയുന്നതിൽ ആത്മപ്രശംസയുണ്ടെങ്കിൽ വായനക്കാർ ക്ഷമിക്കണം. എൻ. ഗോപാലപിള്ള ജീവിച്ചിരുന്നപ്പോൾ, ജി. ശങ്കരക്കുറുപ്പ് കവിയല്ലെന്നു പറഞ്ഞ അദ്ദേഹത്തെ ഞാൻ പലപ്പോഴും എതിർത്തു. അതിന്റെ ഫലം അദ്ദേഹത്തിന്റെ നാവിൽ നിന്നുതിർന്ന അശ്ലീലപദങ്ങൾ. പക്ഷേ, അദ്ദേഹം ഈ ലോകത്തുനിന്ന് അപ്രത്യക്ഷനായനാൾ തൊട്ട് ഞാൻ അദ്ദേഹത്തെ വാഴ്ത്തുകയാണ്. അദ്ദേഹം ജീവിച്ചിരുന്നപ്പോൾ അദ്ദേഹത്തിന്റെ കൂടെ നടന്നവരിൽ ആരും ഇന്നുമിണ്ടുന്നില്ല. മിണ്ടുമെങ്കിൽ എതിർത്താണ് മിണ്ടുന്നത്. ഒരിക്കൽ ഒരു സമ്മേളനം കഴിഞ്ഞു തിരിച്ചു പോരുമ്പോൾ സാറ് എന്നോടു പറഞ്ഞു: കൃഷ്ണൻനായർ വാഴ്ത്തുന്ന ഉത്തമ സാഹിത്യം മലയാളത്തിൽ വിരളമാണ്. അത് നിങ്ങളുടെ ഒരു ഡ്രീംമാത്രം (കിനാവ്). പ്രാക്ടിക്കലായിവരുമ്പോൾ എല്ലാം ചവറ്." അപ്പോൾ ഞാൻ വിചാരിച്ചു: "ശരിയാണ്. വിവാഹം കഴിക്കുന്നതിനുമുൻപ് യുവാവിനു ഭാര്യയെക്കുറിച്ചുള്ള സങ്കല്പം എങ്ങനെ? ദേവതയായിരിക്കുമവളെന്നാണ്. പക്ഷേ, യഥാർത്ഥത്തിൽ കിട്ടുന്നവൾ എങ്ങനെയിരിക്കും?

# ടോംസിന്റെ ബോബനും മോളിയും




PRINTED AND PUBLISHED BY M.S. SREENIVASAN ON BEHALF OF KALAKAUMUDI PUBLICATIONS (Pvt.) LTD. AT THE KALAKAUMUDI PRESS, TRIVANDRUM. EDITOR: S. JAYACHANDRAN NAIR